# നമസ്കാരത്തിൽ ജനങ്ങൾ നിസ്സാരമാക്കുന്ന നിഷിദ്ധമായ കാര്യങ്ങൾ

[ Malayalam ]

# المحرّمات الّتي استهان بها النّاس في الصلاة

[ باللغة مليالم ]


ശൈഖ് മുഹമ്മദ് സ്വാലിഹ് അൽ മുനജ്ജിദ്

المؤلّف: الشيخ محمّد بن صالح المنجّد

വിവർത്തനം: അബ്ദുൽ ജബ്ബാർ മദീനി

ترجمة: عبدالجبار مديني

Editor: മുഹമ്മദ് കുട്ടി കടന്നമണ്ണ

مراجعة: محمد كطي ابوبكر



കോപറേറ്റീവ് ഓഫീസ് ഫോർ കാൾ & ഗൈഡൻസ്

റബ്വ - റിയാദ് - സൗദി അറേബ്യ

المكتتب التعاوني للدعوة وتوعية الجاليات بالربوة بمدينة الرياض-المملكة العبية السعودية

1429 – 2008

## 1– നമസ്ക്കാരത്തിൽ അടക്കവും ഒതുക്കവും ഒഴിവാക്കൽ

റസൂലുല്ലാഹി (സ) പറയുന്നു:

(أسْوَأُ النَّاسِ سَرِقَةً الَّذِي يَسْرِقُ مِنْ صَلاَتِهِ. قَالُوا :يَارَسُولَ الله وَكَيْفَ يَسْرِقُ مِنْ صَلاَتِهِ ؟ قَالَ :لاَ يَتِمُّ رُكُوعَهَا وَسُجُودَهَا )

(നമസ്ക്കാരത്തിലുള്ള കള്ളത്തരമാണ് ഏറ്റവും വലിയ കളവ്. അവർ (സ്വഹാബികൾ) ചോദിച്ചു: നമസ്ക്കാരത്തിലെങ്ങനെയാണ് കളവ്? നബി(സ)പറഞ്ഞു: റുകൂഉം സുജൂദും പുർണ്ണമായി നിർവ്വഹിക്കാതിരിക്കൽ.) (അഹ്മദ്)

നമസ്ക്കാരത്തിൽ അടങ്ങിപ്പാർക്കാതിരിക്കൽ, റുകൂഇലും സുജൂദിലും മുതുക് നേരെ ഉറപ്പിക്കാതിരിക്കൽ, ഇഅ്ത്തിദാലിൽ നേരെ നിവരാതിരിക്കൽ, ഇരുത്തത്തിൽ നേരെ ചൊവ്വേ ഇരിക്കാതിരിക്കൽ തുടങ്ങിയ വീഴ്ചകളെല്ലാം മിക്ക പള്ളികളിലും, ആബാല വൃദ്ധം ജനങ്ങളിലും കണ്ടുവരുന്ന കാര്യമാണ്. 'തുമഅ്നീനത്ത്' അഥവാ നമസ്ക്കാരത്തിൽ അടക്കവും ഒതുക്കവും നമസ് ക്കാരത്തിന്റെ റുക്നാകുന്നു. റുക്ന് ഉപേക്ഷിച്ചാൽ നമസ്ക്കാരം ശരിയാവുകയില്ല. എങ്കിൽ കാര്യം എത്ര ഗൗരവമാണ് ? നബി(സ) പറഞ്ഞു:

( لاَ تُجْزِئُ صَلاَةُ الرَجُلِ حَتَى يُقِيمَ ظَهْرَهُ فِي الرُكُوعِ وَالسُجُودِ )

(റുകൂഇലും സുജൂദിലും മുതുക് നേരെയാക്കുന്നത് വരെ നമസ്ക്കാരം ശരിയാവുകയില്ല.) (അബൂദാവൂദ്)

അതിനാൽതന്നെ യാതൊരു മര്യാദയുമില്ലാതെ നമസ്ക്കാരത്തിൽ പെട്ടന്ന് കുമ്പിട്ട് നിവരുന്നത് അധിക്ഷേപാർഹവും ഭീഷണാർഹവുമാണ്. അബൂ അബ്ദുല്ല അൽ അശ്അരി (റ) പറയുന്നു:

صَلَّى رَسُولُ الله صلى الله عليه وسلم بِأَصْحَابِهِ ثُمَّ جَلَسَ فِي طَائِفَةٍ مِنْهُمْ ، فَدَخَلَ رَجُلٌ فَقَامَ يُصَلِّي ، فَجَعَلَ يَرْكَعُ وَيَنْقُرُ فِي سُجُودِهِ . فَقَالَ النَّبِيُّ ﷺ:" أَتَرَوْنَ هَذَا ؟ مَنْ مَاتَ عَلَى هَذَا مَاتَ عَلَى غَيْرِ مِلَّةِ مُحَمَّدٍ ، يَنْقُرُ صَلاَتَهُ كَمَا يَنْقُرُ الغُرَابُ الدَمَ ، إِنَّمَا مَثَلُ الَّذِي يَرْكَعُ وَيَنْقُرُ فِي سُجُودِهِ كَالْجَائِعِ لاَ يَأْكُلُ إِلاَّ التَمْرَةَ وَالتَمْرَتَيْنِ ، لفي مَاذَا يُغْنِيَانِ عَنْهُ ؟!

(അല്ലാഹുവിന്റെ റസൂൽ(സ) അവിടത്തെ സ്വഹാബികളുമായി നമസ്ക്കരിച്ചശേഷം അവരിൽ ഒരു വിഭാഗത്തോടൊപ്പമിരുന്നു. അപ്പോൾ ഒരാൾ പ്രവേശിക്കുകയും നിന്ന് നമസ്ക്കാരം തുടങ്ങുകയും ചെയ്തു. തുടർന്ന് റുകൂഅ് ചെയ്യുകയും സുജൂദിൽ പറവകൾ കൊത്തിപ്പെറുക്കും പ്രകാരം പൊടുന്നനെ കുമ്പിട്ട് നിവരുകയും ചെയ്തു. അപ്പോൾ പ്രവാചകൻ (സ) പറഞ്ഞു: ഇത് നിങ്ങൾ കണ്ടുവോ? വല്ലവനും ഈ രീതിയിലാണ് മരിക്കുന്നതെങ്കിൽ മുഹമ്മദ്(സ)യുടെ മില്ലത്തിലല്ല അവൻ മരണമടഞ്ഞത്. നമസ്ക്കാരത്തിൽ കാക്ക രക്തം കൊത്തിപ്പെറുക്കുന്നത് പോലെയാണ് അവൻ പെറുക്കുന്നത്. റുകൂഅ് ചെയ്യുകയും സുജൂദിൽ കൊത്തിപ്പെറുക്കും പോലെ പെട്ടെന്ന് കുമ്പിട്ട് നിവരുകയും ചെയ്യുന്നവൻ ഒന്നോ രണ്ടോ കാരക്ക തിന്ന് വിശപ്പടക്കുന്ന വിശന്ന് അവശനായവനെപ്പോലെയാണ്. ആ കാരക്കകൾ വിശപ്പിൽ നിന്ന് അവന് എത്രമാത്രം ധന്യത പകരും.? !! )

(ഇബ്നു ഖുസൈമ) സയ്ദുബ്നു വഹബ്(റ) വിൽ നിന്നുള്ള ഒരു ഹദീസിൽ അദ്ദേഹം പറയുന്നു: (റുകൂഉം, സുജൂദും പൂർണ്ണമായി ചെയ്യാത്ത ഒരാളെ ഹുദൈഫ(റ) കണ്ടു.

അപ്പോൾ അദ്ദേഹം പറഞ്ഞു: താങ്കൾ നമ സ്ക്കരിച്ചിട്ടില്ല. താങ്കൾ മരിച്ചാൽ മുഹമ്മദ്(സ)യെ അല്ലാഹു ഏത് പ്രകൃതിയിലാക്കിയോ ആ ശുദ്ധപ്രകൃതിയിലല്ല നിങ്ങളുടെ മരണം.) (ബുഖാരി) നമസ്ക്കാരത്തിൽ ത്വുമഅ്നീനത്ത് ഉപേക്ഷിച്ചവൻ അതിന്റെ വിധി മനസ്സിലാക്കിയാൽ ആസന്നമായ സമയത്തെ ഫർള് നമസ്ക്കാരം മടക്കി നിർവ്വഹിക്കണം. മുമ്പ് കഴിഞ്ഞു പോയത് മടക്കി നമസ്ക്കരിക്കേണ്ടതില്ല. എല്ലാത്തിനും അല്ലാഹുവിലേക്ക് ഖേദിച്ച് മടങ്ങണം. മടക്കി നമസ്ക്കരിക്കണം എന്നതിന് തെളിവ് നബി സ) യുടെ വാക്കാണ്.

( اِرْجِعْ فَصَلِّ فَإِنَّكَ لَمْ تُصَلِّ )

(നീ മടങ്ങിച്ചെന്ന് വീണ്ടും നമസ്ക്കരിക്കുക. കാരണം നീ നമസ്ക്കരിച്ചിട്ടില്ല.)

************************************************

## 2- നമസ്ക്കാരത്തിൽ വേണ്ടാത്തരങ്ങളും അധികരിച്ച ചലനങ്ങളും.

......അല്ലാഹുവിന്റെ മുന്നിൽ ഭക്തിയോടുകൂടി നിന്ന് കൊണ്ടാകണം നിങ്ങൾ പ്രാർത്ഥിക്കേണ്ടത്. (വി.ഖു. 2:238)

﴿ قَدْ أَفْلَحَ ٱلْمُؤْمِنُونَ ٱلَّذِينَ هُمْ فِى صَلَاتِهِمْ خَـٰشِعُونَ ﴾

തങ്ങളുടെ നമസ്ക്കാരത്തിൽ ഭക്തിയുള്ള വിശ്വാസികൾ വിജയം പ്രാപിച്ചിരിക്കുന്നു. (വി.ഖു.23:1-2)

വിശുദ്ധവചനങ്ങളുടെ അകക്കാമ്പ് അറിയാത്തവരും അല്ലാഹുവിന്റെ ആജ്ഞകൾ അനുവർത്തിക്കാത്തവരും ആപതിക്കുന്ന അപകടാവസ്ഥയിലൊന്നാണ് നമസ്ക്കാര ത്തിൽ കാട്ടികൂട്ടുന്ന വേലത്തരങ്ങൾ. സുജൂദിന്റെ സ്ഥലത്ത് മണ്ണ് ശരിപ്പെടുത്താമോ എന്ന് നബി(സ)യോട് ചോദിച്ചപ്പോൾ അവിടുന്ന് പറഞ്ഞു:

(لاَ تَمْسَحْ وَأَنْتَ تُصَلِّي ، فَإِنْ كُنْتَ لاَبُدَّ فَاعِلاً فَوَاحِدَةً تَسْوِيَةَ الْحَصَى)

(താങ്കൾ നമസ്ക്കാരത്തിലായിരിക്കേ ഭൂമി തടവി ശരിപ്പെടുത്തരുത്. ഇനി അനി വാര്യമാണെങ്കിൽ ചരലിൽ ഒരു തവണ മാത്രം തടവാം.) (മുസ്ലിം) ഉലമാക്കൾ നമസ്ക്കാരത്തിലുള്ള അധികരിച്ച അനാവശ്യ അനക്കങ്ങൾ നമസ്ക്കാരത്തെ തന്നെ നിഷ്ഫലമാക്കുമെന്ന അഭിപ്രായം പ്രകടിപ്പിക്കവെ, അല്ലാഹുവിന് മുമ്പിൽ ആരാധന യിലായിരിക്കെ വിരൽ മൂക്കിൽ തിരുമ്മിയും, വസ്ത്രം നേരെയാക്കിയും, വാച്ചിൽ നോക്കിയും, തന്റെ ദൃഷ്ടി നഷ്ടപ്പെടുമെന്നും നമസ്ക്കാരത്തിൽ നിന്ന് പിശാച് തന്നെ തട്ടിയെടുക്കുമെന്നുമുള്ള ഭയലേശ്യമന്യേ വലത്തോട്ടോ ഇടത്തോട്ടോ മാനത്തേക്കോ നോക്കിയും, വേണ്ടാത്തരങ്ങൾ ചെയ്യുന്നവരുടെ കാര്യം എന്തായിരിക്കും ?

************************************************

## 3- മനപ്പൂർവ്വം ഇമാമിനെ മുൻകടക്കൽ

ധൃതി മാനുഷിക പ്രകൃതിയാണ്. അല്ലാഹു പറയുന്നു.

﴿ وَكَانَ ٱلۡإِنسَـٰنُ عَجُولاً ﴾

......മനുഷ്യൻ ഏറെ തിടുക്കം കൂട്ടുന്നവനായിരിക്കുന്നു. (വി.ക്വു. 17:11)

നബി(സ) പറഞ്ഞു:

(التَأَنِّي مِنَ اللهِ وَالْعَجَلَةُ مِنَ الشَيْطَانِ)

(സാവകാശം അല്ലാഹുവിൽനിന്നും ധൃതി പിശാചിൽ നിന്നുമാണ്.) (ബയ്ഹഖി)

സംഘടിത നമസ്ക്കാരത്തിൽ റുകൂഇലും സുജൂദിലും ഇമാമിന്റെ ഓരോ ചലനങ്ങളിലും മാത്രമല്ല, പിന്നിൽ നിന്ന് നമസ്ക്കരിക്കുന്നവൻ സലാംവീട്ടുമ്പോൾ പോലും കൂസലൊന്നും കൂടാതെ തന്റെ പാർശ്വങ്ങളിൽ നമസ്ക്കരിക്കുന്നവരിലും തന്നിൽ തന്നേയും ഇമാമിനെ മുൻകടക്കുന്ന പ്രവണത പൊതുവെ കണ്ടുവരാറുണ്ട്. ഗൗനിക്കാതെ പ്രവർത്തിക്കുന്ന ഇത്തരം തെറ്റിനെതിരെ ശക്തമായ താക്കീതെന്നോണം നബി(സ)പറഞ്ഞു:

( أمَا يَخْشَى الَّذِي يَرْفَعُ رَأْسَهُ قَبْلَ الْإِمَامِ أنْ يُحَوِّلَ اللهُ رَأْسَهُ رَأْس حِمَارٍ )

(ഇമാം തലയുർത്തുന്നതിനുമുൻപ് തല ഉയർത്തുന്നവൻ തന്റെ തലയെ അല്ലാഹു കഴുതയുടെ തലയാക്കിമാറ്റുന്നത് ഭയപ്പെടുന്നില്ലേ?) (മുസ്ലിം)

നമസ്ക്കരിക്കാൻ വേണ്ടി വരുന്നതു പോലും ശാന്തതയോടും സമാധാനത്തോടും കൂടിയാവണമെന്ന ആജ്ഞ ഉണ്ടായിരിക്കേ നമസ്ക്കാരത്തിൽ പ്രവേശിച്ചാൽ പിന്നെ ശാന്തതയും സമാധാനവും എത്രമാത്രം ഉണ്ടായിരിക്കണം?

വളരെ പിന്നിലുള്ളവർക്ക് ഇമാമിന്റെ ചലനങ്ങൾ കാണാത്തതിൽ ആശയക്കുഴപ്പം ഉണ്ടാകാറുണ്ട്. കർമ്മശാസ്ത്ര പണ്ഡിതന്മാർ ഒരു നിയന്ത്രണമെന്നോണം പറയുന്നത് ഏതൊരു ചലനത്തിലും ഇമാം തക്ബീർ ചൊല്ലിത്തീർന്ന ശേഷം ഇമാമിനെ പിൻതുടരുക. ഇമാം ''അല്ലാഹു അക്ബർ'' എന്ന് പറഞ്ഞുതീരും മുൻപ് ആരും മുന്തിച്ച് പ്രവർത്തിക്കരുത്. പറഞ്ഞു തീർന്നാൽ പിന്തിപ്പിക്കുകയും വേണ്ട. സച്ചരിതരായ സ്വഹാബികൾ നബി(സ)യെ മുൻകടന്ന് പ്രവർത്തിക്കാതിരിക്കാൻ അതീവതൽപ്പരരായിരുന്നു.

ബറാഉബിനു ആസിബ് (റ) പറയുന്നു:

( إنَّهُمْ كَانُوا يُصلُّونَ خَلْفَ رَسُولِ اللهِ ﷺ فَإذَا رَفَعَ رَأْسَـهُ مِنَ الرُكُوعِ لَمْ أرَ أحَداً يَحْنِي ظَهْرهُ حَتَى يَضَعَ رَسُولُ اللهِ ﷺ جَبْهَتَهُ عَلَى الْأرْضِ ، ثُمَّ يَخِرُّ مَنْ وَرَا ءَهُ سُجَّداً )

(അവർ സ്വഹാബികൾ റസൂലുല്ലാഹി(സ)യുടെ പിന്നിൽ നമസ്ക്കരിക്കുമ്പോൾ ഇഅ്തിദാലിൽ നിന്ന് റസൂൽ(സ) തന്റെ നെറ്റിത്തടം നിലത്ത് വെക്കുന്നതുവരെ അവർ സുജൂദിലേക്ക് മുതുക് കുനിക്കാറുണ്ടായിരുന്നില്ല. (റസൂൽ(സ) സുജൂദിലാ യാൽ) അവരെല്ലാവരും സുജൂദ് ചെയ്യും.)(മുസ്ലിം). നബി(സ)ക്ക് വാർദ്ധക്യം പ്രാപിക്കുകയും ചലനങ്ങളിൽ മാന്ദ്യം അനുഭവപ്പെടുകയും ചെയ്തപ്പോൾ തന്റെ പിന്നിലുള്ളവരെ ഉണർത്തിക്കൊണ്ടദ്ദേഹം പറഞ്ഞു:

( يَأَيُّهَا النَّاسُ إنِّي قَدْ بَدِنْتُ فَلاَ تَسْبِقُونِي بِالرُكُوعِ وَالسُجُودِ )

(ജനങ്ങളെ എനിക്ക് വാർദ്ധക്യം പൂണ്ടു. അതിനാൽ റുകൂഇലും സുജൂദിലും നിങ്ങൾ എന്നെ മുൻക്കടക്കരുത്.) (ബയ്ഹഖി) ഇമാം നമസ്ക്കാരത്തിൽ പ്രവാചകചര്യ ക്കനുസരിച്ച് തക്ബീർ ചൊല്ലുകയും പ്രവർത്തിക്കുകയും ചെയ്യേണ്ടതുണ്ട്. അബൂ ഹുറൈയ്റ(റ)വിൽ നിന്ന് റിപ്പോർട്ട് ചെയ്ത ഒരു ഹദീസിൽ വന്നിരിക്കുന്നു.:

(كَانَ رَسُولُ اللهِ ﷺ إِذَا قَامَ إِلَى الصَلاَةِ يُكَبِّرُ حِينَ يَقُومُ ، ثُمَّ يُكَبِّرُ حِينَ يَرْكَعُ ، ثُمَّ يُكَبِّرُ حِينَ يَهْوِي ، ثُمَّ يُكَبِّرُ حِينَ يَرْفَعُ رَأْسَهُ ، ثُمَّ يُكَبِّرُ حِينَ يَسْجُدُ ، ثُمَّ يُكَبِّرُ حِينَ يَرْفَعُ رَأْسَهُ ، ثُمَّ يَفْعَلُ ذَلِكَ فِي الصَلاَةِ كُلِّهَا حَتَى يَقْضِيَهَا ، وَيُكَبِّرُ حِينَ يَقُومُ مِنَ الثِّنْتَيْنِ بَعْدَ الْجُلُوس )

(റസൂൽ(സ) നമസ്ക്കരിക്കാനുദ്ദേശിച്ചാൽ നിൽക്കുമ്പോൾ തക്ബീർ ചൊല്ലും. പിന്നെ റുകൂഅ് ചെയ്യുമ്പോഴും, റുകൂഇൽ നിന്ന് തല ഉയർത്തുമ്പോഴും, സുജൂദിലേക്ക് കുനിയുമ്പോഴും സുജൂദിൽ നിന്ന് തലയുയർത്തുമ്പോഴും, റസൂൽ(സ) തക്ബീർ അഥവാ الله أكبر ചൊല്ലുമായിരുന്നു. ഇപ്രകാരം നമസ്ക്കാരം തീരുന്നത് വരെ ചെയ്യും. രണ്ടാമത്തെ റക്അത്തിൽ ഇരുത്തത്തിന് ശേഷവും തക്ബീർ ചൊല്ലാറുണ്ടായിരുന്നു.) (ബുഖാരി) ഇമാം തന്റെ ചലനത്തിന് അനുസൃതമായും അനുബന്ധമായും الله أكبر പറയുകയും മഅ്മൂമ്മുകളിൽ വിവരിച്ച പ്രകാരം തന്റെ പ്രവർത്തനത്തിൽ നിഷ്ഠ പാലിക്കുകയും ചെയ്യുന്ന പക്ഷം നമസ്ക്കാരത്തിലുണ്ടാവേണ്ട സംഘടിത ഭാവം സഫലമാവും.

## المحرّمات الّتي استهان بها النّاس :

1- ترك الطمأنينة في الصلاة

2 - العبث وكثرة الحركة في الصلاة

3 - سبق المأموم إمامه في الصلاة عمداً

1- നമസ്ക്കാരത്തിൽ അടക്കവും ഒതുക്കവും ഒഴിവാക്കൽ

2- നമസ്ക്കാരത്തിൽ വേണ്ടാത്തരങ്ങളും അധികരിച്ചചലനങ്ങളും

3- നമസ്ക്കാരത്തിൽ മനപ്പൂർവ്വം ഇമാമിനെ മുൻകടക്കൽ

المؤلّف:

الإعداد والترجمة / عبدالجبار بن عبدالله